## ANNUAL GENERAL BODY MEETING
## NOTICE

Notice is hereby given for the 46th Annual General Body Meeting of the S.G.S. Sabha, Calicut, which will held on Sunday 19th December 2021 at 11.00 am, at SARASWATH BHAVAN, Kacheri Kunnnu, Mankave, Calicut – 673 007, as per the following agenda.

1. Prayer
2. Welcome address
3. Presidential address
4. Minutes of the last general body meeting
5. Presentation of Annual Report and Audited Accounts for the years ended 31-03-2020 and 31-03-2021
6. Resolutions, if any
7. Any other matter with the permission of the Chair
8. Election to the Governing Council for the term of 2021-2023 comprising
   a. President
   b. Vice President
   c. Secretary
   d. Joint Secretary
   e. Treasurer
   f. 10 Governing Council Members
9. Appointment of Auditors for the financial year 2021-2023

Resolutions may be sent to the Sabha Secretary to reach him by 5.00 pm on 15th December 2021. Nominations should be filed by 5.00 pm on 16th December 2021 with the Sabha Secretary. The Nomination paper should be signed by the candidate, proposer and seconder, who should be S.G.S.Sabha members. The last date for withdrawal will be 18th December 2021 by 5.00 pm

By Order of the Governing Council
(Sd/-)
G. PRABHAKAR KAMATH
Secretary
Samyuktha Gowd Saraswath Sabha

05-11-2021

(The Candidate, Proposer and Seconder should pay their membership arrears, if any, prior to the meeting, failing which the nomination will be treated as invalid)

**NB : Meeting will be followed by LUNCH**

## ANNUAL REPORT FOR THE YEARS

2019-20 AND 2020-21

As you all know, Sabha activities were confined to only the emergency requirements of members during the major parts of the above two years due to the pandemic. We could not conduct the usual celebrations and competitions. Sabha certainly came to the rescue of those members who needed help related to health issues, floods and such other emergencies.

On behalf of the Governing Council of SGS Sabha,Calicut I request you to accept this as our annual report for the above mentioned two years.

Prabhakar Kamath G
Secretary

# Saraswath Vani

*Published by*

**SAMYUKTHA GOWD SARASWATH SABHA**

SOORAJ JEWELLERS,

KAMMATH LANE, CALICUT - 673 001, PH : 2701420

Reg. No. 16 / 1974



वांगडीः

डॉ. बालगोपाल टि.एस.प्रभु

जि.संतोष पै

डॉ. आशा जयकुमार

तात्कालिक संपादक :

यू.गोपाल मल्लर

अधिकाराक लागून वांगडी :

ऐम. कृष्णानंद कम्मत (अद्यक्ष)

जि. प्रभाकर कम्मत (कार्यदर्शी)



खंड 43 | अंक 12 | (केवळ अंगा खातीर) | डिसेंबर 1, 2021


## मांडावळ



**ATTENTION PLEASE**

**Materials, News items for publication in the Saraswath Vani should be sent to the following address before 20th of each month:**


**Editor, Saraswath Vani**
**60/4756, Near District Jail**
**Puthiyara, Kozhikode - 673004**
**e-mail: saraswathvani@gmail.com**

## सुभाषितम्

O Lord, whatever I have done through body, speech, mind, senses, intellect, soul or unconscious natural impulse- all that I dedicate as an offering unto Thee, the supreme, all-pervading Spirit.

**(Mukundamala-15)**

## अमृतवचनम्

A new scientific truth does not usually makes its way because its opponents are convinced and proclaim their conversion but rather because these opponents gradually die out and the up-and-coming generation is acquainted with the truth from the start.

**(Heisenberg)**

## सुभाषितम्

A human has lessons to learn even from a cock; fierce fighting with the adversary; wakefulness early in the morning, eating in company; and unhesitant protection to female in adversity.

**(Chanakyashatakam)**

# “रामायण-मानवतेचें उदात्त दर्शन”

## 8

[स्वामि चिद्‌भवानन्दजीले आंगलेय मूलकृतीचें कोंकणी स्वतंत्र भाषान्तर]

कृष्ण नारायण नायक, गोश्रीपुर

### “अहल्येक शाप मोचन”

‘ऋषिराज जनकाले राजधानीन्तु एकु व्होड्डु कार्यक्रमु घडैका’ - अस्सि विश्वामित्र ऋषिन राम लक्ष्मणांक जाणैलें। एक अपूर्व अतिविशिष्ट धनुष थांगा प्रदर्शनाक दवर्ल्यां। दूरा दूरा थाकून प्रमुख जन थंगा ऐवनु पावतायि। सिद्धाश्रमवासियि बायर सर्ले। राम-लक्ष्मणांकायि अनुगमनाक अनुमति मेळ्ळि। ती संघ यात्रा मुकारि गेलि। मिथिला नगरि लागि पांवता तसीचि रम्य मनोज्ञ पश्चातल दृश्यं दिकूक आरंभली। तन्तु भर्सि एक अपवादु सरि एकु अवगणित आश्रमु दोळयान्तु पळ्ळो। फूडे बैभवांचि सवळि सरि थांगा अस्सिलि। रामाले जिज्ञासेक ऋषीन विशदीकरण दिल्लें। “एक कालाक गौतम महर्षिलें प्रसिद्ध वासकेन्द्र अस्सिलें थांगा। अनुपम सौंदर्यवति अहल्या तांगेलि धर्मपत्नि अस्सिलि। तिगेले अलौकिक अंगलावण्यान्तु मुदित भ्रमित देवराज इन्द्रान एकि विकट वृत्ति केल्लि। समय संचालन चुकैलें। गैतममुनि प्रातस्नानाक नदीकडे गेल्लो। गौतम प्रतिरूप अवलंबन कोर्नु इन्द्रु अहल्या संगम करता। पर्तल्ले गौतममुनीलें दोळयान्तु यें छल पळ्ळें। दोग्गांकायि गल्लो शापु! कपटरूपधारीक नपुंसपण-स्वपत्नीक शीलान्तर्गत वासु। तिक्त संभवान विरक्तु जावनु गौतममुनि हिमालयाक बायर सर्लो। पच्छातापान शरण पाविल्ले अहल्येक सांत्वना दिल्लि - “कालान्तरान रामान ऐवनु पांवतरि शापमोचन जत्तलें।” तस्सि विश्वामित्र ऋषि सन्निधीन्तु रामानिमित्त अहल्या शापमुक्त जालि। नियोगवश गौतममुनीयि थांगा पावलो। पवित्रीकृत पत्नि समेत आदरोपचारांचे उपरांते ती विमूक्तीन्तु विलयु पावलीं।

एक परम सत्य तो संभवु उजवाडान्तु हाडता। क्लिश्ट दशेरि जीवात्मु शिलान्तर्गत सरि जत्ता। हरि स्मरणा संपर्कु दुस्सेरि सुदृढ़ जत्तरि पूर्ववत दशा प्राप्तीक अवसर मेळता। आधुनिक विज्ञान्यिं तांगेले आविष्कार रीतीन यें वास्तव व्यक्तु करता आसा अचेतान्तु थाकून सचेतान्तु गमन एकि प्रकृति योजना तं। पुराणं तांका सज्जले संभवानि उत्‌रानि वर्णना करता। शिलोद्‌भवि कन्या - पार्वति। अखण्ड व्रतान निष्टेन, कठिन तपश्चर्येन शिव समागम प्राप्त कर्ता। शुद्ध बुद्ध चैतन्य वरण मार्ग। अनियेक द्रष्टिकोणान चोयतरि पदार्थगतीरि थाकून परमार्थ तलारि पांवचाक पावोंवचाक प्रकृतीलि श्रेष्ट वाट।

# "BEASTS OF BURDEN"

**(... Author Unknown...)**

**[Powerful words that really give insight into fate of doctors]**

Just heard a patient groaning:
"These doctors are all beasts!
They overcharge then kill us,
And then enjoy their feasts!"

I smiled sarcastically
At the overall I wore
At scars I got to win it,
At the awful pain I bore.

They wonder how we changed,
Once cream of the nation,
I'll share some reasons why
We get this accusation.

Ever touched a human bone?
Oh no! It gives you frights!
We can even sleep with them,
Studying in pre-stage nights.

As they enjoy bridal showers,
Alive with lovely melodies,
We work in autopsy rooms-
Examining assaulted bodies.

They shout when their dress is dirty
With a little spilth;
We're in the pathology labs
Hands dirty with their filth!

Expecting baby, they take rest,
Buy clothes and baby carriages.
We travail in labor rooms,
Preventing their miscarriages.

We see a patient breath his last
But We're too busy to cry,
For there is a patient next in line
Whom We just can't let die.

And if we take a ten minute rest
In a thirty-six-hour toil,
"Murder!", "Cruelty!", "Negligence!"
We sigh at this turmoil.

Frequently, we hear humans
Threatening to abate us.
We, the beasts, stand unarmed-
Wondering about our status.

Then they attack so horribly
We get disfigured and fractured.
Yet, seminars are held where
On humanity, we get lectured!

When we raise our voices,
Through media, you react!
Declaring natural deaths as
Expiries by neglect!

Hoping in hopelessness
Breaking down, we stand!
All to give these "Humans"
In their hourglass, sand!

Now when they call us beasts,
Then maybe, they're right
For we are the Beasts of burden-
Ploughing yet beaten,day and night!

**(Courtesy: MANGALORE TODAY)**

# ആറന്മുള വള്ളസദ്യ

**ഡോ. ആശ ജയകുമാർ**

''വൃത്രാരി പുത്രതനയനുടെ മാതൃനാമം
ദീർഘം കളഞ്ഞ് നടുവിലൊരു 'ക' യുമിട്ട്
അതിൽ നിന്നുളവായൊരു തരു തന്നുടെ
പത്രമിപ്പോൾ തോരനാക്കി ചമച്ചിങ്ങ്
തരുവോർക്കൊരു പൈതലുണ്ടാം''

വൃത്രാരി - ഇന്ദ്രൻ; വൃത്രാരിപുത്രൻ - ബാലി; ബാലിയുടെ മകൻ അംഗദൻ; അംഗദന്റെ അമ്മ - താര; താരയുടെ ദീർഘം കളഞ്ഞ് 'ക' ചേർത്താൽ തകര; അതിന്റെ ഇലയുടെ തോരനാണ് വിളമ്പാൻ പറയുന്നത്; വിളമ്പുന്നവൾക്ക് പാർത്ഥസാരഥിയുടെ അനുഗ്രഹം കൊണ്ട് പൈതലുണ്ടാകുമെന്ന് അനുഗ്ര ഹവും!

ഓഗസ്റ്റ് 25, 2019; ''മലയാളമനോരമ'' യുടെ ''ഞായറാഴ്ച'' യിൽ ''ആറന്മുള പുരം'' എന്ന ലേഖനത്തിലെ വരികളാണ് ഞാൻ ഉദ്ധരിച്ചിരിക്കുന്നത്. ആ ലേഖ നത്തിൽ ആറന്മുള വള്ളംകളിയെപ്പറ്റിയും, ആറന്മുള വള്ളസദ്യയെപ്പറ്റിയും വർണ്ണിച്ചിട്ടുണ്ട്. അതു വായിച്ചപ്പോൾ മുതൽ, വഞ്ചിപ്പാട്ടു പാടി സദ്യയ്ക്കുള്ള 64 വിഭവങ്ങൾ വിളമ്പുന്നതും, സദ്യ ഉണ്ണുന്നതുമൊക്കെ ഞാൻ മനസ്സിലിട്ട് നട ക്കാനും, ആസ്വദിക്കാനും തുടങ്ങി. ആറന്മുളയിലെത്താനും വള്ളസദ്യയിൽ പങ്കെടുക്കാനുമുള്ള ആശ നാൾക്കുനാൾ കൂടിവന്നു. അപ്പോഴാണ് മനസ്സിൽ ലഡ്ഡു പൊട്ടിയത്!

ഞങ്ങളെ കൈലാസ യാത്രയ്ക്കു കൊണ്ടുപോയ ''കൈലാസ് ദർശൻ'' ടൂർ ഓപ്പറേറ്റർ ശ്രീ. വേണുഗോപാൽ കൈലാസി കഴിഞ്ഞ വർഷം ആറന്മുള ക്ഷേത്രത്തിനു മുൻപിൽ നിൽക്കുന്ന ഫോട്ടോ ഞങ്ങളുടെ 'വാട്ട്സാപ്പ്'' ഗ്രൂപ്പി ലിട്ടിരുന്നു. അദ്ദേഹത്തെ സമീപിച്ചാൽ കാര്യം നടക്കും എന്ന് ഞങ്ങൾക്കു തോന്നി. ജയകുമാർ വേണുജിയെ വിളിച്ചപ്പോൾ ''ഡോക്ടർ ഒരു തീയ്യതി പറ യൂ, പാസ്സ് ഞാൻ ശരിയാക്കിത്തരാം'' എന്നു പറഞ്ഞു. വിശദമായ അന്വേഷണ ത്തിൽ നിന്നും ജൂലായ് 31 മുതൽ ഒക്ടോബർ രണ്ടു വരെയുള്ള ദിവസങ്ങളി ലാണ് വള്ളസദ്യ നടത്താറ് എന്നു മനസ്സിലായി. ഞങ്ങൾക്കു മൂന്നു പേർക്കും സൗകര്യമുള്ള. ട്രെയ്നിൽ ടിക്കറ്റ് ലഭ്യമായ ഒരു തീയ്യതിയും നിശ്ചയിച്ചു. അങ്ങനെ ഞാനും ജയകുമാറും സെപ്തംബർ 17-ാം തീയ്യതി ഉച്ചകഴിഞ്ഞ് ''ഗരീ ബ്രഥിൽ'' ചെങ്ങന്നൂരിലേക്കു പുറപ്പെട്ടു. എറണാകുളത്തുനിന്നും വേണു ജിയും ഞങ്ങളുടെ കമ്പാർട്ട്മെന്റിൽ കയറി. ഞാൻ കോഴിക്കോട്ടു നിന്നും കൊണ്ടുപോയ ''ഹോംമേഡ്'' ഭക്ഷണം - ചപ്പാത്തി, ടൊമാറ്റോ ഫ്രൈ, ദോശ, ചമ്മന്തി എന്നിവയും ഞാലിപ്പൂവൻ പഴവും ഞങ്ങൾ പങ്കിട്ടു കഴിച്ചു. രാത്രി ഒമ്പ തുമണിയോടെ ഞങ്ങൾ ചെങ്ങന്നൂരിലെത്തി. അവിടെ നിന്നും 10 കിലോമീറ്റ റോളം ദൂരെയുള്ള ആറന്മുളയിലേക്ക് ടാക്സിയിൽ യാത്ര ചെയ്ത്, വേണുജി ഞങ്ങൾക്കു വേണ്ടി മുറികൾ ''ബുക്ക്'' ചെയ്തിരുന്ന N.S.S. ഗസ്റ്റ്ഹൗസിലെ ത്തി. സതീശൻ എന്ന ''ഹൗസ്കീപ്പർ-കം-റിസപ്ഷനിസ്റ്റ്-കം-ടീമേക്കർ'' ഞങ്ങളെ സ്നേഹത്തോടെ സ്വീകരിച്ച് വൃത്തിയുള്ള മുറികളിലേക്ക് ആനയി

ച്ചു. നാളെ രാവിലെ എത്ര മണിക്ക് ചായ വേണമെന്നു തിരക്കി. "നമുക്ക് ആറ രയ്ക്ക് ക്ഷേത്രത്തിലേക്കു പോകാം. ചായ ആറേകാലിന് കിട്ടിയാൽ കൊള്ളാം" എന്ന് വേണുജിയും പറഞ്ഞു.

മഴയുടെ താരാട്ട് കേട്ട് ഞങ്ങൾ സുഖമായി ഉറങ്ങി.

**18-9-19 ബുധൻ**

<u>മഴയത്തു പാർത്ഥസാരഥി ദർശനം</u>

രാവിലെ ഉണർന്നപ്പോൾ സാമാന്യം നല്ല മഴ. എന്നാലും ഞങ്ങൾ ഉത്സാഹ ത്തോടെ ഒരുങ്ങി. കേരളസാരിയായിരിക്കും ഏറ്റവും അനുയോജ്യം എന്നു തോന്നിയതുകൊണ്ട് ഞാൻ അതാണ് ധരിച്ചത്. പുരുഷന്മാർ കസവുകരയുള്ള കോടിമുണ്ടും രണ്ടാംമുണ്ടും ധരിച്ചു. സതീശൻ തന്ന ചൂടുചായയും കുടിച്ച്, ഞങ്ങൾ കുടയും ചൂടി പുറത്തേക്കിറങ്ങി (വേണുജി സതീശന്റെ കുട കടം വാങ്ങി). N.S.S. ഗസ്റ്റ് ഹൗസിന്റെ താഴത്തെ നിലയിൽ SBI യുടെ ബ്രാഞ്ചും ATM ഉം പ്രവർത്തിച്ചു വരുന്നു. മുറ്റത്ത് നല്ല ഉറപ്പുള്ള കമ്പിവല കൊണ്ട് മൂടിയ ചെറിയ കിണർ. "മുറ്റത്തെ ചെപ്പിന് അടപ്പുണ്ടല്ലോ" എന്നു ഞാൻ പറഞ്ഞതു കേട്ട് എല്ലാവരും ചിരിച്ചു. ബാങ്കിനു മുൻപിൽ മഞ്ഞ, ചുവപ്പ്, റോസുകൾ വിരിഞ്ഞു നിൽക്കുന്ന ചട്ടികൾ.

നല്ല കുളിരുള്ള പ്രഭാതം. മഴക്കാറുള്ളതുകൊണ്ട് മാനം ഇരുണ്ടിരുന്നു. ഗസ്റ്റ്ഹൗസിൽ നിന്നും 200 മീറ്ററോളം ദൂരമേയുള്ളു ക്ഷേത്രത്തിന്റെ കിഴക്കേ നടയിലേക്ക്. ക്ഷേത്രത്തിനു മുൻപിലുള്ള ഒരു പൂക്കടയിൽ നിന്നും ("തൃപ്പാദം") പാർത്ഥസാരഥിക്ക് "കേശാദിപാദം" ചാർത്താനുള്ള തുളസിമാ ലയും വാങ്ങി, അൽപം മുല്ലപ്പൂ വാങ്ങി എന്റെ കാർക്കൂന്തലിലും ചാർത്തി. സാമാന്യം ശക്തിയായി പെയ്യുന്ന മഴയത്ത് കുടയും ചൂടി ഞങ്ങൾ ക്ഷേത്രത്തി ലേക്കു നടന്നു. പതിനെട്ടു പടികൾ കയറി ഞങ്ങൾ ആനക്കൊട്ടിലിലെത്തി. അവിടെ, വള്ളസദ്യ നടത്തുന്നവർ ഭഗവാന് സമർപ്പിക്കാനുള്ള സാധനങ്ങൾ ഒരുക്കുന്ന ജോലികൾ നടത്തുകയായിരുന്നു. പന്ത്രണ്ടു തൂശനിലകൾ - അതിൽ വലിയ പുകയിലക്കെട്ടുകളും വെറ്റിലകളും അടയ്ക്കയും വച്ചിരിക്കു ന്നു. സ്റ്റീൽ പ്ലേറ്റുകളിൽ വെള്ളയും പിങ്കും താമരകളും, ജമന്തികളും പൂക്കളം പോലെ ഒരുക്കിവച്ചിട്ടുണ്ട്. ഒരാളെക്കാൾ ഉയരമുള്ള വലിയ 9 ഓട്ടുവിളക്കുകൾ കൊടിമരത്തിനടുത്തായി എണ്ണയും തിരിയുമിട്ട് ഒരുക്കി വച്ചിരിക്കുന്നു. അതിന ടുത്തായി പറകളും. ആനക്കൊട്ടിലിനടുത്തായി തുലാഭാരം നടത്താനുള്ള തുലാഭാരത്തട്ട്(ത്രാസ്). അതിന്റെ ഏറ്റവും മുകളിൽ വെട്ടിത്തിളങ്ങുന്ന ആറന്മു ളക്കണ്ണാടി. ലക്ഷണമൊത്ത പൂവൻപഴക്കുല സജ്ജമാക്കി അവിടെ വച്ചിരിക്കു ന്നതു കണ്ടു. ത്രാസുകൾ "ആന"കളാണ് തൂക്കിപ്പിടിച്ചിരിക്കുന്നത്.

ഈ കാഴ്ചകളൊക്കെ കണ്ട് ഞങ്ങൾ ക്ഷേത്രത്തിനകത്തേക്ക്, ശ്രീകോവി ലിലേക്കു നടന്നു. വളരെ കുറച്ചു പേരേ ആ സമയത്ത് തൊഴാനെത്തിയിരുന്നു ള്ളൂ. ഞങ്ങൾ പാർത്ഥസാരഥിയെ കൺകുളുർക്കെ കണ്ടു വണങ്ങി. മഹാഭാരത യുദ്ധത്തിൽ അർജ്ജുനനോട് പോരാടി നിന്ന ഭീഷ്മ പിതാമഹനു നേരെ ചക്രാ യുധമെടുത്തുകൊണ്ട് അടുത്ത ആ പാർത്ഥസാരഥിരൂപമാണ് ആറന്മുള ക്ഷേത്രത്തിൽ പ്രശോഭിക്കുന്നത്. കൃഷ്ണന് ഏറ്റവും പ്രിയപ്പെട്ടവനായിരുന്നു അർജുനൻ. ആ അർജുനനു നേരെ, മനസ്സിൽ അത്യധികം വ്യസനമുണ്ടായിട്ടും, നിഷ്ക്കരുണം ശരവർഷം നടത്തിക്കൊണ്ടിരിക്കുകയാണ് ഭീഷ്മ പിതാമഹൻ. കുരുക്ഷേത്രയുദ്ധത്തിൽ താൻ ആയുധമെടുക്കില്ല എന്ന പ്രതിജ്ഞ കൃഷ്ണൻ

അപ്പോൾ മറന്നു. ഭീഷ്മരെ വധിക്കാൻ ചക്രം കയ്യിലെടുത്തു. ഭീഷ്മർക്ക് സന്തോഷമായി. ഭഗവാന്റെ കൈകൊണ്ട് മരണം വരിക്കാൻ കഴിഞ്ഞാൽ ഈ യുദ്ധഭൂമിയിൽ നിന്നും മോക്ഷം കിട്ടിയേനെ എന്ന് അദ്ദേഹം വിചാരിച്ചു കാണും! പക്ഷെ, അപ്പോഴേക്കും കൃഷ്ണൻ തന്റെ പ്രതിജ്ഞയെപ്പറ്റി ഓർക്കുകയും ചക്രം പ്രയോഗിക്കേണ്ടെന്ന് തീരുമാനിക്കുകയും ചെയ്തു.

"ഒറ്റക്കാൽ മുട്ടുമൂന്നിക്കരമിടതിലായ്
ചാട്ടയും ജ്ഞാനചിഹ്നം
മറ്റേക്കയ്യിൽ ധരിച്ചും വിജയനെ സരസം
സൂതനായ് നോക്കിമേവും
കറ്റക്കാർവർണ്ണനാം നിൻപദമലരിണ ഞാൻ
സാദരം കുമ്പിടുന്നേൻ
മുറ്റും ദോഷങ്ങൾ തീരാൻ വിരവൊടു
തിരുവാറന്മുളത്തമ്പുരാനേ" -

തിരുവാറന്മുളയപ്പനെ ധ്യാനിക്കുന്നതിനുള്ള ശ്ലോകമാണിത്. നെയ്‌വിളക്കുകളുടെ പ്രഭയിൽ, കളഭച്ചാർത്തണിഞ്ഞു നിൽക്കുന്ന ഭഗവാനെക്കാണാൻ എന്തൊരു തേജസ്സായിരുന്നു!

ഞങ്ങൾ ശ്രീകോവിലിനു ചുറ്റും പ്രദക്ഷിണം വച്ചതിനുശേഷം, ക്ഷേത്രത്തിനു ചുറ്റും പ്രദക്ഷിണം വച്ചു. പല പള്ളിയോടങ്ങളിലേറി വള്ളസദ്യയിൽ പങ്കെടുക്കാൻ വരുന്നവർക്ക് ഉണ്ണാനായി ഹാളുകളും, അതിനകത്ത് മേശകളും കസേരകളും കണ്ടു.

കരിങ്കൽ പാത്തികൾ വിരിച്ച പ്രദക്ഷിണവഴിയിലൂടെ ഞങ്ങൾ നടന്നു. വടക്കേ നടയിലെത്തിയപ്പോൾ അമ്പരന്നുപോയി! അവിടെ ഭൂനിരപ്പിൽ നിന്നും വളരെ താഴെയായി ഒരമ്പലം! അത് കീഴ്തൃക്കോവിൽ ബലരാമക്ഷേത്രം അഥവാ "കുഴിയമ്പലം" ആണത്രെ! ഞങ്ങൾ പടികളിറങ്ങി കുഴിയമ്പലത്തിലെത്തി ബലരാമനേയും തൊഴുതു. പ്രസാദം നൽകാൻ അവിടെ ഒരു പൂജാരി ഇരിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തോടു ഞാൻ സംശയം ചോദിച്ചു: "ബലരാമൻ ജ്യേഷ്ഠനല്ലേ, കൃഷ്ണൻ ഇളയ സഹോദരനും. എന്നിട്ടും ബലരാമനെ ഇങ്ങനെ താഴ്ന്നസ്ഥലത്ത് പ്രതിഷ്ഠിച്ചിരിക്കുന്നതെന്തിനാണ്?"

"ഈ ക്ഷേത്രം നിലനിൽക്കുന്ന സ്ഥലത്തിന്റെ മൂലസ്ഥാനത്താണ് ബലരാമനിരിക്കുന്നത്. അതായത് ജ്യേഷ്ഠന് അർഹമായ സ്ഥാനത്തു തന്നെയാണ് അദ്ദേഹമിരിക്കുന്നത്. മൂലസ്ഥാനത്തു നിന്നും അൽപം മാറിയാണ് അനുജനെ പ്രതിഷ്ഠിച്ചിരിക്കുന്നത്. ഗൾഫിൽപ്പോയി അനുജൻ ധാരാളം പണം സമ്പാദിച്ച് വലിയ മാളിക പണിയുന്നില്ലേ, അതുപോലെ" എന്ന് അദ്ദേഹം ഒരു ഫലിതവും പറഞ്ഞു.

കുഴിയമ്പലത്തിൽ തൊഴുത്, പടികൾ കയറി വീണ്ടു ഭൂനിരപ്പിലെത്തി. വടക്കേ നടയിൽ നിന്നും പമ്പാനദിയിലേക്കിറങ്ങാൻ കടവും, പടികളുമുണ്ട്. "അതു നമുക്ക് പിന്നെക്കാണാം. എന്നെക്കാണാൻ ഒരാൾ ക്ഷേത്രം ഓഫീസിൽ ഇപ്പോളെത്തും, വാ" എന്നു പറഞ്ഞ് വേണുജി ഞങ്ങളെ ഓഫീസിലേക്കു കൂട്ടിക്കൊണ്ടുപോയി.

ഞങ്ങളെക്കണ്ടപ്പോൾ അവിടത്തെ ജീവനക്കാരന് വലിയ സന്തോഷമായി. ഓഫീസിലെ പ്രധാനകാര്യദർശികൾ മഴകാരണം കാറിൽ നിന്നും പുറത്തിറ

ഞാനാവാതെ വിഷമിച്ചിരിക്കുകയാണത്രെ! അയാൾ ഞങ്ങളുടെ കുടകളും വാങ്ങി, പതിനെട്ടു പടികളിറങ്ങി. കിഴക്കേ നടയിൽപോയി. അവരെയും കൂട്ടി ക്കൊണ്ടുപോന്നു. (ശ്രീ രാജേന്ദ്രബാബുവും, ശ്രീ. അജിത്കുമാറും) പരസ്പരം പരിചയപ്പെട്ടു കഴിഞ്ഞ്, കുശലാന്വേഷണങ്ങളും നടത്തി. ഞങ്ങൾ N.S.S ഗസ്റ്റ് ഹൗസിലേക്കു നടന്നു.

സതീശൻ ഞങ്ങൾക്കു വേണ്ടി ദോശയും, ചട്നിയും, സാമ്പാറും തയ്യാറാക്കി വച്ചിരുന്നു. ഗ്യാസ് സ്റ്റൗവിൽ ചായയും തയ്യാറാക്കി. അപ്പോഴേക്കും വേണുജി യുടെ കൂടെ കൈലാസത്തിൽ പോയ വേറൊരു ടീമിലെ മൂന്നു സ്ത്രീകളും, ഒരു പുരുഷനും അവിടെ എത്തിച്ചേർന്നു. അവർ ആലുവയിൽ നിന്നും പുലർച്ചെ പുറപ്പെട്ട് വന്നിരിക്കുകയാണ്. സതീശൻ അവർക്കും ചൂടുചായ നൽകി (ശ്രീ. പത്മകുമാർ, ശ്രീമതി. ലക്ഷ്മിപ്രഭ, ശ്രീമതി. ലേഖ, ശ്രീമതി. സിന്ധു എന്നിവ രാണ് ആലുവയിൽ നിന്നും എത്തിയവർ).

ചായകുടി കഴിഞ്ഞ് ആലുവക്കാരെ ഞങ്ങളുടെ മുറികളിലേക്കു കൂട്ടിക്കൊ ണ്ടുപോയി. പതിനഞ്ചു മിനിറ്റിനകം എല്ലാവരും ഫ്രെഷായി. ഞങ്ങളെല്ലാവരും കൂടി ക്ഷേത്രത്തിലേക്കു പുറപ്പെട്ടു. പത്മകുമാറും സംഘവും ശ്രീകോവിലിന കത്തു കയറിയപ്പോൾ ഞാൻ ആനക്കൊട്ടിലിലെ കാഴ്ചകൾ കണ്ടും ഫോട്ടൊ യെടുത്തും കറങ്ങി നടന്നു. എന്റെയും ജയകുമാറിന്റേയും "കേരളസ്റ്റൈൽ" വേഷം കണ്ട് രണ്ടു മൂന്ന് പേർ ഞങ്ങളോടു ചോദിച്ചു: "നിങ്ങൾ വള്ളസദ്യ നട ത്തുന്നവരാണോ?" "അല്ല, ഞങ്ങൾ സദ്യയുണ്ണാൻ വന്നവരാണ്" എന്ന് വിനയാ ന്വിതയായി മറുപടി നൽകി.

(തുടരും)


आशंसा पूर्वक

SINCE 1890

VN

H. VENKATESH NAIK

BULLION MERCHANTS & GOLD REFINERS

PALAYAM ROAD, CALICUT - 673 001

Off : 2701122, Res : 2768444

# കൊങ്കണി ഭാഷയും സംസ്കാരവും സംരക്ഷിക്കാൻ ഒരു സമർപ്പിത ജീവിതം

## പയ്യന്നൂർ രമേഷ് പൈ എന്ന കൊങ്കണി ഭാഷ സാധകൻ

സമ്പാദകൻ: കെ. പി. ശ്രീധരൻ



പയ്യന്നൂരിന്റെ സാംസ്കാരിക ഭൂമികയിൽ അടയാളപ്പെടുത്തപ്പെട്ട നിരവധി കൊങ്കണികൾ എന്നറിയപ്പെടുന്ന ഗൗഡ സാരസ്വത ബ്രാഹ്മണരുണ്ട്. ദേശീയ സ്വാതന്ത്ര്യ പ്രസ്ഥാനത്തിലും സാംസ്കാരിക രംഗത്തും വ്യാപാരത്തിലും ബാങ്കിംഗ് രംഗത്തും ശോഭിച്ചവർ ഏറെയാണ്. കൊങ്കണി ഭാഷയ്ക്കും സംസ്കാരത്തിനും കൊങ്കണി സാഹിത്യത്തിലും സമുദായത്തിന്റെ സമുന്നതിക്കുമായി പ്രയത്നിക്കുന്ന ശ്രി പയ്യന്നൂർ രമേഷ് പൈയെയാണ് പയ്യന്നൂർ ഡയറിസിൽ പരിചയപ്പെടുത്തുന്നത്.

ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലും വിദേശത്തുമായി പരന്നു കിടക്കുന്ന ഒരു ജനതയുടെ ഭാഷയുടെയും സംസ്കാരത്തിന്റെയും തനിമ നിലനിർത്താനുള്ള ശ്രമത്തിലാണ് ഈ മുൻ ഇന്ത്യൻ ഓവർസീസ് ബാങ്ക് ഉദ്യോഗസ്ഥൻ. കൊങ്കണി ഭക്തിഗാന രചയിതാവ്, വിവർത്തകൻ, കഥാകാരൻ, ഗ്രന്ഥകാരൻ കൊങ്കണി സാഹിത്യ അക്കാദമി ചെയർമാൻ എന്നീ നിലയിൽ പ്രശസ്തനാണ് **പയ്യന്നൂർ രമേഷ് പൈ .**

നൂറ്റാണ്ടുകളായി വ്യത്യസ്ത സ്ഥലങ്ങളിൽ ചിതറിപ്പോയ ആളുകൾ സംസാരിക്കുകയും ജീവനോടെ നിലനിർത്തുകയും ചെയ്തതാണ് കൊങ്കണി ഭാഷ. ലോക ചരിത്രത്തിൽ ആദ്യമായിത്തന്നെ നിരോധിക്കപ്പെട്ട ഏക ഭാഷ. പോർച്ചുഗീസുകാർ ഗോവ പിടിച്ചടക്കിയപ്പോൾ ഗോവൻ സംസ്കാരത്തെയും ഭാഷയെയും തളർത്തി മതപരിവർത്തനം നടത്താമെന്ന മോഹത്തോടെയാണ് കൊങ്കണി ഭാഷയെ പോർച്ചുഗീസുകാർ നിരോധിച്ചത്. പിന്നീട് പ്രാദേശിക ഭാഷയുടെ പരിപോഷണത്തിലൂടെ മാത്രമേ സുഗമമായ ഭരണം സാധ്യമാവൂ എന്നു തിരിച്ചറിഞ്ഞ അവർ പക്ഷെ നയം തിരുത്താൻ നൂറിലേറെ വർഷങ്ങൾ എടുത്തു. ഇന്ത്യൻ ഭാഷകളിൽ ആദ്യമായി ബൈബിൾ പരിഭാഷപ്പെടുത്തിയതും കൊങ്കണി ഭാഷയിൽ ആയിരുന്നു. അതിലൂടെ ഗോവൻ ജനതയെ മതപരിവർത്തനം നടത്തി ഭരണം ശക്തിപ്പെടുത്താനായിരുന്നു പോർച്ചുഗീസുകാരുടെ ശ്രമം. കുറെയധികം പേർ മതം മാറിയെങ്കിലും സ്വന്തം സംസ്കാരവും ഭാഷയും ത്യജിക്കാൻ അവർ സന്നദ്ധരായില്ല. ഇതൊക്കെ കുറ്റമായി കണക്കാക്കി തുറുങ്കിലടച്ച് പീഡനവും തിവ്രമർദ്ദനവും ഏർപ്പിക്കാൻ ഇൻക്വിസിഷൻ എന്ന മതകോടതിക്ക് ഭരണകൂടം രൂപം നൽകി. വലിയൊരു വിഭാഗം ജനത അവിടെ നിന്നും പലായനം ചെയ്യുകയാണുണ്ടായത്.

കോഴിക്കോട് സാമൂതിരി പോർച്ചുഗീസുകാരുമായി സൗഹൃദത്തിലായതുകൊണ്ട് പലായനം ചെയ്തു വന്നവർക്ക് അഭയം നൽകിയില്ല. തിരുവിതാംകൂറിലേക്ക് നീങ്ങിയ അവർ കൊച്ചിയിലും കൊടുങ്ങല്ലൂരിലുമായി താമസിച്ചു .കുറേ കുടുംബങ്ങൾ അന്നത്തെ സൗത്ത് - നോർത്ത് കനറ ജില്ലയിൽപ്പെട്ട കുംട്ടയിലും ഗംഗോളിയിലും മംഗലാപുരത്തും കാഞ്ഞങ്ങാട്ടും കാസറഗോഡുമായി വാസമുറപ്പിച്ചു. പിന്നീടാണ് പല കുടുംബങ്ങളും പയ്യന്നൂർ, കാഞ്ഞങ്ങാട്,

തലശ്ശേരി നീലേശ്വരം എന്നിവിടങ്ങളിലേക്ക് ചേക്കേറിയത്. എവിടെ താമസിച്ചാലും അവരെയൊക്കെ കൂട്ടിയിണക്കുന്ന കണ്ണിയായി കൊങ്കിണി ഭാഷയും ഉണ്ടായിരുന്നു. താമസിച്ച സ്ഥലങ്ങളിലെല്ലാം കുലദേവതകൾക്ക് ക്ഷേത്രങ്ങൾ പണിയാനും ഭാഷയിലും സംസ്കാരത്തിലും അധിഷ്ഠിതമായ കൂട്ടായ്മകൾ രൂപീകരിക്കുന്നതിലും ശ്രദ്ധിച്ചിരുന്നു. വിനായക ചതുർത്ഥി പോലുള്ള വിശേഷ പൂജാഅവസരങ്ങളിൽ ലോകത്തെവിടെ ആയാലും കുലദേവതയെ കൂട്ടായി ആരാധിക്കാൻ എത്തിച്ചേരാറുണ്ട് ഇവർ.

'കൊങ്കണി'യും ആ ഭാഷ സംസാരിക്കുന്നവരും അതിജീവിച്ചത് കഠിനമായ പ്രതിസന്ധികളെയായിരുന്നു.

ഉപഭൂഖണ്ഡത്തിൽ കടുത്ത ക്ഷാമം ഉണ്ടാകുകയും സരസ്വതി നദി വറ്റുകയും ചെയ്തപ്പോൾ, കൊങ്കണികൾ കച്ച്, ബംഗാൾ, കശ്മീർ എന്നിങ്ങനെ ഇന്ത്യയുടെ വിവിധ പ്രദേശങ്ങളിൽ ചിതറിപ്പോയി.

ബ്രാഹ്മണർക്ക് ഗോമന്തകത്തിൽ പോകാൻ അവസരം കിട്ടി. കൊങ്കണി സംസാരിക്കുന്ന വലിയൊരുഭാഗം ആളുകളും പിന്നീട് കേരളത്തിലേക്ക് കുടിയേറി, അവിടെ അവർ സ്ഥിരതാമസമാക്കുകയും അഭിവൃദ്ധി പ്രാപിക്കുകയും അവരുടെ സംസ്കാരവും പാരമ്പര്യവും നിലനിർത്തുകയും ചെയ്തു. കൊങ്കണികൾ ലോകത്തിനു നൽകിയ മഹത്തായ ഒരു വരദാനമാണ് ഹോർത്തൂസ് ഇൻഡിക്കസ് മലബാറിക്കൂസ് എന്ന 12 വോള്യങ്ങളിലുള്ള ഔഷധ സസ്യങ്ങളെ കുറിച്ചുള്ള സമഗ്രപഠനം.

പതിനേഴാം നൂറ്റാണ്ടിലെ ലോകപ്രശസ്തമായ അപൂർവ്വ ഔഷധ സസ്യങ്ങളുടെ വിവരങ്ങൾ അടങ്ങിയ ഹോർത്തൂസ് ഇൻഡിക്കസ് മലബാറിക്കൂസ് എന്ന ഗ്രന്ഥം രചിച്ച അപ്പു ഭട്ട്, രംഗ ഭട്ട്, വിനായക പണ്ഡിറ്റ് തുടങ്ങിയവർ പ്രാതസ്മരണീയർ തന്നെ. മൂവരും ചേർന്ന് ഇട്ടി അച്യുതൻ എന്ന മലയാളി വൈദ്യന്റെ സഹകരണത്തോടെ രചിച്ച ആ ഗ്രന്ഥം 1678 ൽ ആംസ്റ്റർഡാമിലാണ് പ്രസിദ്ധീകരിച്ചത്. അതുപോലെ തന്നെ പ്രശസ്തമാണ് കൊങ്കണി രാമായണം.ഗോവയിലെ കർദലി അഥവ കുട്ടാളിം ഗ്രാമത്തിൽ പതിനഞ്ചാം നൂറ്റാണ്ടിൽ ജീവിച്ച കൃഷ്ണദാസ് ശാമയാണ് മൂലലിപിയായ കാന്ദവിയിൽ കൊങ്കണി രാമായണം രചിച്ചത്.

ഭരണഘടനയുടെ എട്ടാം ഷെഡ്യൂളിൽ പെടുത്തിയ ഭാഷയായ കൊങ്കണി നമ്മുടെ നോട്ടുകളിൽ മലയാളത്തിന്റെ തൊട്ടുമീതെ കാണാം. മറാഠിയോടൊപ്പം ഗോവയിലെ സംസ്ഥാന ഭാഷയായും കൊങ്കണി അംഗീകരിക്കപ്പെട്ടു. (ഭരണഘടനയുടെ അംഗീകാരം ലഭിച്ച 1992 നു ശേഷം എല്ലാ ആഗസ്റ്റ് ഇരുപതും കൊങ്കണി മാന്യത ദിവസ് ആയി എമ്പാടും ആഘോഷിച്ചുവരുന്നു.) ദേവനാഗരി ലിപിയിൽ എഴുതുന്ന കൊങ്കണി ഭാഷയെ കേന്ദ്ര സാഹിത്യ അക്കാദമി 1975 മുതൽ അംഗീകരിക്കുകയും ആ ഭാഷയിലുള്ള പുസ്തകങ്ങൾക്ക് പുരസ്കാരങ്ങൾ നൽകുകയും പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്തിരുന്നു.

സമ്പന്നമായ കൊങ്കണി സംസ്കാരത്തെ കൂടുതൽ ഉയരങ്ങളിലെത്തിക്കാൻ മുൻകൈ എടുത്ത പയ്യന്നൂർ രമേഷ് പൈ ജനിച്ചത് കാഞ്ഞങ്ങാട്ട് ആയിരുന്നു. പോസ്റ്റ് മാസ്റ്റർ ആയിരുന്ന സി.കേശവ പൈ യുടെയും വിനോദ ബായിയുടെയും മകനായി. അച്ഛന്റെ സ്ഥലം മാറ്റത്തോടൊപ്പം രമേഷ് പൈയുടെ സ്കൂൾ വിദ്യാഭ്യാസവും കാസറഗോഡു മുതൽ മാന്നാർ വരെ വിവിധ സ്കൂളുകളിലായി നടന്നു. 1975 ൽ ഇളയച്ഛനും പയ്യന്നൂർ കോളേജ് ഇംഗ്ലീഷ് അദ്ധ്യാപകനുമായിരുന്ന പ്രൊഫ. സി. ജഗന്നാഥ പൈ മാസ്റ്ററുടെ കൂടെ താമസിച്ച് പയ്യന്നൂർ കോളേജിൽ പ്രീ-ഡിഗ്രിയും ഇംഗ്ലീഷ് ബി.എ പഠനവും. കോളേജ് പഠനകാലത്തു തന്നെ കഥകളും ലേഖനങ്ങളും

എഴുതുമായിരുന്ന രമേഷ് പൈ അങ്ങിനെ പയ്യന്നൂർ രമേഷ് പൈ ആയി. പേരിൽ മാത്രമല്ലാതെ പയ്യന്നൂരുമായുള്ള ആത്മബന്ധവും തുടർന്നു. ബിരുദ പഠനത്തിന്റെ ഒടുവിൽ ഇന്ത്യൻ ഓവർസീസ് ബാങ്കിൽ തിരുവല്ലയിൽ ജോലി ലഭിച്ചു.1994ൽ സ്വയം വിരമിച്ച ശേഷം ഗൾഫ് നാടുകളിൽ അബുദാബി കൊമേർസ്യൽ ബാങ്ക് ഉൾപ്പെടെ മൂന്ന് ബാങ്കുകളിൽ ജോലി ചെയ്തു. പ്രവാസ ജീവിതം മതിയാക്കി 2011ൽ നാട്ടിൽ തിരിച്ചെത്തി കൊച്ചിയിൽ സ്ഥിരതാമസമാക്കി.

കൊങ്കണി ഭാഷയുടെ പോഷണത്തിനായി കൊങ്കണി സാഹിത്യ അക്കാദമി തുടങ്ങണമെന്ന ആവശ്യവുമായി മുന്നിട്ടിറങ്ങിയ രമേഷ് പൈയുടെ പ്രവർത്തനം 2012 ൽ ഫലം കണ്ടു. പയ്യന്നൂർ രമേഷ് പൈ ചെയർമാനായി സാംസ്കാരിക വകുപ്പിനു കീഴിൽ കൊങ്കണി സാഹിത്യ അക്കാദമി - കേരള നിലവിൽ വന്നു. ഒട്ടേറെ പരാധീനതകൾക്കിടയിലും വൈക്കം മുഹമ്മദ് ബഷീറിന്റെ തിരഞ്ഞെടുത്ത കഥകൾ (ബഷീറാല്യോ കാണിയോ), ചങ്ങമ്പുഴയുടെ വാഴക്കുലയുടെ കൊങ്കണി പരിഭാഷ, സുഗതകുമാരിയുടെയും വൈലോപ്പിള്ളിയുടേതുമടക്കം നിരവധി കവിതകളുടെ കൊങ്കണി മൊഴിമാറ്റം എന്നിങ്ങനെയുള്ള പുസ്തകങ്ങൾ പ്രകാശനം ചെയ്യപ്പെട്ടു. ഭാഷയിലുള്ള പുതിയ എഴുത്തുകാരെ കണ്ടെത്താനും കൊങ്കണി ഭാഷ സംസാരിക്കുന്നവരുടെ സാംസ്കാരിക കൂട്ടായ്മകൾക്ക് രൂപം നൽകാനും രമേഷ് പൈയുടെ നേതൃത്വത്തിൽ അക്കാദമിക്കു കഴിഞ്ഞു. കൊങ്കണി രാമായണം, ഹോർത്തൂസ് ഇൻഡിക്കസ് മലബാറിക്കൂസ് തുടങ്ങി കൊങ്കണി ഭാഷയിലുള്ള ആദ്യകാല സംഭാവനകളെക്കുറിച്ച് ജനങ്ങളിൽ ബോധവൽകരണം നടത്താനും പരിശ്രമിച്ചു.

കൊങ്കണി ഭാഷയിലെ നിരവധി പ്രാർത്ഥനാ ഗാനങ്ങൾ ഉൾപ്പടെ മികച്ച രചനകൾ രമേഷ് പൈയുടേതായിട്ടുണ്ട്. കന്നഡ സാഹിത്യകാരനായ നിരഞ്ജനയുടെ 'മോചനം', ഡോ.അനുപമ നിരഞ്ജനയുടെ 'മാധവി' എന്നിങ്ങനെ രണ്ടു നോവലുകൾ മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തി പ്രസിദ്ധീകരിക്കുകയും കൊങ്കണി കഥകൾ മലയാളത്തിലേക്ക് തർജ്ജമ ചെയ്യുകയും ചെയ്തു. കൊങ്കണി ഭാഷാ ചിന്തകൾ എന്ന ലേഖന സമാഹാരവും സാഹിത്യ തിലകൻ ശേഷഗിരി പ്രഭുവിന്റെ ലേഖനങ്ങളുടെ സമാഹാരവും രമേഷ് പൈയുടെതായിട്ടുണ്ട് ആൾ ഇന്ത്യ കൊങ്കണി പരിഷത്ത് മുംബൈ സമ്മേളന അദ്ധ്യക്ഷൻ, കേന്ദ്ര സാഹിത്യ അക്കാദമി ഉപദേശക സമിതി അംഗം, എന്നി നിലകളിലും സേവനമനുഷ്ഠിക്കുന്നു.

ഒരു ഭാഷയെ ഒരു സംസ്കാരത്തെ ഏകോപിപ്പിച്ച് ലോകത്തെമ്പാടുമുള്ള കൊങ്കണി സംസാരിക്കുന്നവരെ കോർത്തിണക്കാൻ ചെയ്യുന്ന പ്രവർത്തനങ്ങൾക്ക് കരുത്ത് പകരാൻ പയ്യന്നൂർ രമേഷ് പൈക്ക് കഴിയട്ടെ എന്ന് നമുക്ക് ആശംസിക്കാം .

വളർന്ന നാടിന്റെ പാരമ്പര്യവും സംസ്കാരവും മറക്കാത്ത ഈ ഭാഷാ സ്നേഹിക്ക് പയ്യന്നൂർ ഡയറിസിന്റെ അഭിനന്ദനങ്ങൾ.

( കടപ്പാട്: പയ്യന്നൂർ ഡയറീസ്)

## SHREE KASHI MATHADHIPATI'S UPANISHAD COMMENTRY PUBLISHED



Madhwa bhashya of the Isavasya and Kena Upanisheds in Malayalam, written by His Holiness Srimad Samyamindra Tirtha Swamiji, Mathadhipati of Shree Kashi Math Samsthan Varanasi, was released on Sunday November 14, 2021, at a function held at the Kochi Tirumala Devaswom, Gosripuram, by His Holiness by giving the copy of the book to Dr. V. Nithyanantha Bhat, Honorary Director of Sukrtindra Oriental Research Institute, Thammanam, Kochi. This is the 5th book published by the Sukrtindra Oriental Research Institute as part of its Golden Jubilee series.

## OCTOBER 2021 ISSUE OF SARASWATH VANI PRESENTED AT THE HOLY FEET OF H.H. SHRI SAMYAMINDRA TIRTHA SWAMIJI



Sri. D. Shantha Ram Nayak, former Acting Editor of Saraswath Vani, presented a copy of the October 2021 issue of Saraswath Vani, in which the Cover Story on Vedamoorthy late K. Padmanabha Vadhyar was published, at the Lotus Feet of His Holiness Srimad Samyamindra Tirtha Swamiji, Mathadhipathi of Shree Kashi Math Samsthan Varanasi, on Thursday, November 18, 2021, at the Kochi Tirumala Devaswom, Gosripuram.

## V. KRISHNA VADHYAR PRESENTED SAHITYA AKADEMI BAL SAHITYA PURASKAR



V. Krisnha Vadhyar, noted Konkani writer, received the Sahitya Akademi Bal Sahitya Puraskar 2020, at a function held in Bhuvaneswar on Sunday, November 14, 2021.The children's novel, Balu, in Devanagari script, which brought him the Bal Sahitya Puraskar, was published by P.G. Kamath Foundation, Ernakulam.

## KARTHIKA EKADASHI AKHANDA BHAJAN MAHOTSAV HELD AT DAS NAIK MEMORIAL TRUST



The 67th Karthika Ekadashi Akhanda Bajan Mahotsav was held at the Das Naik Memorial Trust on Monday, November 15, 2021, with devotion and religious fervour. The Akhanda Bhajan, commenced with traditional Akhanda Deepa-Projwalan at 7.00 a.m., culminated with the Akhanda Deepa-Visarjan at 9.00 p.m.

Apart from the members of the Das Naik Bhajan Mandali, Radhe Krishna Bhajan Mandali, Tali, Kozhikode, and the Rukmayi Bhajan Mandali, Kozhikode, Mandar Chitale, from Hubli, and Vijay Kumar Patil of Kirana Gharana, from Dharwad - both accompanied on table by Deepak Nayak, Harikhandike, and on harmonium by Hemanth Bhagwath, Mulki - rendered bhajans. Devotees in sizeable numbers participated in the Mahotsava.

## Dr. SAGAR BHARATRAJ AWARDED GOLD MEDAL



Dr. Sagar Bharathraj, son of Shri. Bharathraj Venkat Rao (Peeli Maam) and Smt. Shoba Bharathraj, has been awarded the Gold Medal (Prof. N.R. Kuloor Memorial Gold Medal) for the best Ph D thesis in chemical engineering by the prestigious Indian Institute of Science (IISc), Bangalore, for the academic years 2019 & 2020. Incidentally, this is the third time he is receiving a gold medal, the rest being for the best Mtech student in chemical engineering at IISc and the best Btech student in chemical engineering from NIT- Calicut. Sagar had also received the National award for the best Mtech thesis from the Indian Society for Technical Education (ISTE).

Sagar is a senior scientist with Samsung Advanced Institute of Technology at the Samsung Semiconductor India RnD Bangalore, since 2018, with innumerable patents and international journal papers to his credentials. He is also a sought after tabla artist, especially for vocal accompaniment in the Hindustani classical fraternity, following the footsteps of his father.

Sagar is married to Mrs. Manasa Shastry, an upcoming and national award winning hindustani classical vocalist and Kathak dancer in Bangalore.

## देहांत



Smt.Hemalatha Shenoy (86), wife of late L.Umesh Shenoy, passed away on Friday, November 19, 2021, at Thalassery. She is survived by her children Sri. U. Ranganath Shenoy (Sabha's Life Member), Smt. D. Keerthi Naik, and Sri. U. Lakshman Shenoy, son-in-law, Sri. V. Devanand Naik (Calicut), and daughters -in-law, Smt. Saritha R. Shenoy, and Smt. Seema L. Shenoy.

*Sabha offers its heartfelt condolences to the bereaved family.*

**CALICUT SHRI KASHI MATH**
**WEST HILL CHUNGAM, KOZHIKODE- 673 006.**

**MANDIR TIMINGS:**

Morning - 06.00 a.m. to 11.00 a.m.
Evening - 06.00 p.m. to 07.15 p.m.

**On first Thursday of every English month:**

Shree Vishnu Sahasranama Parayanam – 11.00 a.m. to 12.00 p.m.

**Every Friday: Bhajan** - 11.00 a.m. to 12.00 p.m.

Devotees are request to participate and be blessed.

Secretary
Shri Kashi Math Vyavasthapaka Committee

आशंसा पूर्वक

SORUPA
13000mAh Power Bank



D.SUDHAKAR BALIGA
Contact No: 9995223233

Designated Partner
S. KRISHNANAND BALIGA
Contact No: 9656777735

# खास दीस

## DECEMBER 2021

| | | |
|---|---|---|
| 14 | Tuesday | Ekadashi, Geetha Jayanthi |
| 15 | Wednesday | Dhanu Samkramanam-<br>Mukkotti Dwadashi |
| 18 | Saturday | Shri Datta Jayanthi |
| 19 | Sunday | Pournami |
| 22 | Wednesday | Sankashta Chaturthi- Chandrodayam:<br>8.54 p.m. |
| 30 | Thursday | Ekadashi |

## JANUARY 2022

| | | |
|---|---|---|
| 02 | Sunday | Thila Amavasi- End of the month Margasira |
| 03 | Monday | Pushya Masa begins |
| 07 | Friday | Panchami- Nagabhisheka Pooja |
| 13 | Thursday | Ekadashi |
| 14 | Friday | Makara Samkramanam |
| 15 | Saturday | Utharayana Arambham |

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K Surendra Rao Sooraj Jewellers Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420.
Editor K Surendra Rao (Editor responsible for selection of news under the PRB Act )
Printed at Kamala Offset, Calicut.

# THE MOST TRUSTED DEALER OF




&




# IN MALABAR













## ACE MOTORS (P) LTD.

LEELA TOWERS, KALLAI ROAD, CALICUT
PH : 0495 4062255, 4227777

Calicut | Tirur | Kuttippuram | Perinthalmanna | Malappuram | West Hill | Vadakara
Perambra | Thamarassery | Kanhangad | Kasaragod

- അക്ഷയ ജ്വല്ലേഴ്സ് അവതരിപ്പിക്കുന്നു 100% BIS ഹോൾമാർക്ക്ഡ് ലൈറ്റ് വെയ്റ്റ് വിവാഹാഭരണങ്ങളുടെ വിസ്മയിപ്പിക്കുന്ന കലക്ഷൻ
- 25 പവന്റെ വിവാഹാഭരണങ്ങൾ 50 പവന്റെ പൊലിമയോടെ
- 50 പവന്റെ വിവാഹാഭരണങ്ങൾ 100 പവന്റെ പ്രൗഢിയിൽ








പൊന്നണിയും നിമിഷങ്ങൾക്ക് തങ്കശോഭയേകാൻ...



# AKSHAYA™
## JEWELLERS

GOLD ◆ DIAMOND ◆ SILVER ◆ BIRTH STONES

Mele Palayam Road, Calicut - 673001
Ph: 0495 2728916, 2723985

**OPEN ON ALL SUNDAYS**

we accept all major debit and credit cards

















സൺസൺ
നെല്ലിക്ക എണ്ണ
അസഹ്യമായ
ചൂടിൽ നിന്നും
തലമുടിയെ
സംരക്ഷിക്കുന്നു







സൺസൺ
നെല്ലിക്ക എണ്ണ

യുവതിയുവാക്കളിലും കുട്ടികളിലും കാണുന്ന നെററികയറൽ,
40 വയസിനു താഴെ പ്രായമുള്ളവരിലും കുട്ടികളിലും കാണുന്ന നര,
യുവാക്കളുടെ മീശ, താടി വളർച്ചയില്ലായ്മ, മുടികൊഴിച്ചിൽ, താരൻ
എന്നിവയ്ക്ക് തുടർച്ചയായ ഉപയോഗത്തിലൂടെ ശമനം തരുന്നു

പ്രമുഖ ആയുർവേദ/ഇംഗ്ലീഷ് മരുന്നു ഷോപ്പുകളിൽ അന്വേഷിക്കുക...

AN ISO 9001 : 2008 CERTIFIED COMPANY



Sunson®
HERBAL PRODUCTS
SUNSON JUNCTION, PAYYANUR. TEL: 04985 205475

A Natural way in Health Care



for more details contact...
SHIVAPRASAD S. SHENOY
M.D., Sunson Herbals
Chairman - Surya Trust
Sunson Junction, Payyanur.
Tel: 04985 202177



www.sunsonherbals.co.in
Shivaprasad.S.Shenoy

